# ഇസ്‌ലാമിന്റെ ആഗമനം കേരളത്തിൽ

പി.കെ മുഹമ്മദ് കുഞ്ഞി

**അറബികളും** കേരളീയരും തമ്മിലുള്ള ബന്ധത്തിന്റെ അടിവേരുകൾ അറ്റം കാണാനാവാത്തത്ര ആഴത്തിൽ പോലുമുണ്ട്. ആഫ്രിക്കയും ആസ്ത്രേലിയയും ഉൾപ്പെട്ടിരുന്ന ഒരു വൻകരയുടെ ഭാഗമായിരുന്നു ദക്ഷിണേന്ത്യ എന്ന അഭിപ്രായം അവഗണിക്കാനാവില്ല. ദക്ഷിണേന്ത്യയിലെയും മധ്യേഷ്യയിലെയും ആദിവാസികളുടെ ഭാഷയും അറേബ്യയിലെ സ്ഥലനാമങ്ങളും പദങ്ങളും പരിശോധിച്ചാൽ ദ്രാവിഡഭാഷ സംസാരിക്കുന്നവർ ഒരു കാലത്ത് കാക്കസസ്സ് പർവതനിര തുടങ്ങി മധ്യേഷ്യയിലും അറേബ്യയിലും ഇന്ത്യയിലുമായി വ്യാപിച്ചുകിടക്കുന്ന വിസ്തൃതമായ ഭൂഭാഗത്ത് അധിവസിച്ചിരുന്നതായി അനുമാനിക്കേണ്ടിവരും.[1] ശലമോന്റെ (സുലൈമാൻ നബി) കാലത്തുതന്നെ 'തർശിശ് കപ്പലുകൾ മൂന്നു സംവത്സരത്തിലൊരിക്കൽ വെള്ളി, ആനക്കൊമ്പ്, മയിൽ, കുരങ്ങ് എന്നിവയെ ഇവിടെനിന്ന് കയറ്റിക്കൊണ്ട് പോയിരുന്നതായി പഴയനിയമത്തിൽ (രാജാക്കന്മാർ 11.10.22.23) കാണാം.'

ക്രിസ്തുവിനു മുമ്പുള്ള സഹസ്രാബ്ദത്തിന്റെ ആദ്യനൂറ്റാണ്ടുകൾ മുതലെങ്കിലും ചെങ്കടൽ പേർഷ്യതുറമുഖങ്ങളിൽനിന്നുള്ള കച്ചവടക്കപ്പലുകൾ കുരുമുളക്, ഏലം തുടങ്ങിയ ഉൽപന്നങ്ങൾക്കുവേണ്ടി കേരളത്തിലെ തുറമുഖങ്ങളിലെത്തിയിരുന്നു.[2] കാറ്റിന്റെ ഗതി കിഴക്കോട്ടു തിരിയുന്ന ജൂലൈ-ആഗസ്റ്റ് മാസങ്ങളിൽ അറബികളുടെ കപ്പൽ മലബാർ തീരത്തേക്ക് പുറപ്പെടുകയും ഇവിടെ മൂന്നു നാലു മാസം കച്ചവടം ചെയ്ത് തിരിച്ചുപോവുകയുമായിരുന്നു പതിവ്. അവരിൽ പലരും നാട്ടുകാരായ സ്ത്രീകളെ വിവാഹംകഴിച്ചു താൽക്കാലികമായും സ്ഥിരമായും മലബാറിൽ പാർപ്പാക്കിയിരുന്നു. ഇസ്‌ലാമിന് മുമ്പുള്ള അറബികളുടെ പാർപ്പിടകേന്ദ്രങ്ങൾ പടിഞ്ഞാറൻ തീരത്തുടനീളംകാണപ്പെട്ടിരുന്നതായി ബോംബെ പ്രസിഡൻസി ഗസറ്റിയറിൽ വിശദീകരിച്ചിട്ടുണ്ട്.[3] നാട്ടുകാരും നാടുവാഴികളും കച്ചവടാഭിവൃദ്ധിക്കുവേണ്ടി അറബികളെ ആദരിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തിരുന്നു. അവർക്ക് നാട്ടുകാരായ സ്ത്രീകളിൽ ജനിച്ച സന്താനങ്ങളെ കപ്പൽ ജോലിക്ക് നിയമിച്ചിരുന്നതുകൊണ്ടാണ് 'ഖലാസികൾ' എന്ന പേര് വീണതെന്നു പറയപ്പെടുന്നു. കറുപ്പും വെളുപ്പും കലർന്നതെന്നാണ് ആ പേര് സൂചിപ്പിക്കുന്നത്. അറബികൾ നാട്ടുകാരുടെ മണവാളരായിത്തീർന്നതുകൊണ്ടാണ് അവരുമായി ബന്ധപ്പെട്ടവർ 'മാപ്പിള'മാരായി തീർന്നതെന്നാണ് ലൂയിസ് മൂറിന്റെ പക്ഷം. എഴുത്തറിയുന്നവരായതുകൊണ്ട് മഹാ പിള്ളകളായി പരിഗണിച്ചതുമാവാം. അറബീവർത്തകരെ മഹാന്മാരായി ആദരിച്ചിരുന്നതുകൊണ്ടാവാം അവരുടെ പിന്മുറക്കാരെ മഹാപിള്ളകളെന്നു വിളിച്ചുവന്നതെന്ന് അനുമാനിക്കാനാണ് ന്യായം കാണുന്നത്. കൃഷിക്കാരല്ലാത്തവർ(മാഫലാഹ്) അതുകൊണ്ടാണ് മാപ്പിള എന്ന പേരുണ്ടായതെന്നും അനുമാനിക്കപ്പെടുന്നുണ്ട്. അതെന്തായാലും സെമിറ്റിക് മതസമൂഹങ്ങളുമായി ബന്ധപ്പെട്ട മാപ്പിളസമൂഹം ഇസ്‌ലാമിനു മുമ്പുതന്നെ കേരളത്തിലുണ്ടായിരുന്നിരിക്കണം. ക്രിസ്ത്യാനികളും ജൂതരും മാപ്പിളമാരാണല്ലോ. പറയിപെറ്റ പന്തിരു കുലത്തിലെ ഉപ്പുകൊറ്റൻ 'മുസ്‌ലിമല്ല, മാപ്പിള'യാണെന്ന് ഭാഷാ സാഹിത്യ ചരിത്രത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ട് (ഉള്ളൂർ, പുറം 80,81). അഗ്നിഹോത്രി യാഗം മുഴുമിച്ചത് ക്രി.വ. 378-ൽ ആണെന്ന കാലഗണനയും ഈ നിഗമനത്തിന് പിന്തുണ നൽകുന്നു. അറബികളും മറ്റു സെമിറ്റിക് സമൂഹങ്ങളും വാണിജ്യപരമായ പങ്ക് നിവർത്തിച്ചിരുന്നതുകൊണ്ടാണ് കേരളത്തിലെ ചാതുർവർണ്യത്തിൽ വൈശ്യർ ഒരു പ്രബലഘടകമായി ഉരുത്തിരിയാതിരുന്നത്. അറബികളാണ് കേരളത്തിലെ ഉൽപന്നങ്ങൾ പാശ്ചാത്യർക്ക് പരിചയപ്പെടുത്തിയിരുന്നതെന്ന് തെളിയിക്കുന്നതാണ് ചന്ദനത്തിന്റെയും(Sandal) പുളിയുടെയും മറ്റും ഇംഗ്ലീഷ് പേരുകൾ. തമർ കാരക്കയാണ്. ഇന്ത്യയിലെ കാരക്കയാണിന്നും ഇംഗ്ലീഷുകാർക്ക് 'തമറിന്റ്' (Tamarind). ഇംഗ്ലീഷുകാർക്ക് അറബികളുമായുള്ള ഇടപഴക്കം ഒരു വൺവേ ട്രാഫിക് ആയിരുന്നില്ല. മലബാറും ഗ്രീസും റോമും തമ്മിൽ നടന്നിരുന്ന വ്യാപാരത്തിന്റെ പ്രധാന കണ്ണി അറേബ്യയിലെ ളഹാർ തുറമുഖമായിരുന്നു. നിത്യസമ്പർക്കത്തിന്റെ പ്രതീകങ്ങളെന്നോണം കവുങ്ങും വെറ്റിലക്കൊടിയും അവിടെ കാണപ്പെട്ടിരുന്നു. ഉക്കാസിലും ദുൽമജാസിലും മറ്റുമുണ്ടായിരുന്ന വ്യാപാര മേളകളിലും ഇന്ത്യയിലെ വർത്തകരെത്തിയിരിക്കാനിടയുണ്ട്. അത്തരം സന്ദർഭങ്ങളിലുണ്ടായ മുഖപരിചയത്തെ

മുൻനിർത്തിയാവാം ബൽഹാരിസ് ഗോത്രക്കാരെ കണ്ടപ്പോൾ ഇന്ത്യക്കാരെപ്പോലെയുള്ള ഇവരാരാണെന്ന് പ്രവാചക ശിരോമണി അന്വേഷിച്ചതായി പറയപ്പെടുന്നത്. പ്രവാചകന് ബിർസത്തൻ ഹിന്ദി എന്ന ഒരനുയായി തന്നെ ഉണ്ടായിരുന്നതായി ഇബ്നു ഹജർ 'ഇസ്വാബ'യിൽ രേഖപ്പെടുത്തിയിട്ടുണ്ട്. യമനിലെ വർത്തകനായിരുന്ന ബിർസത്തൻ നബിയുടെ ജീവിതകാലത്തുതന്നെ ഇസ്‌ലാം മതം വിശ്വസിച്ചിരുന്നിരിക്കണം. മക്കത്ത് രണ്ടു പ്രാവശ്യം പോയി ഇന്ത്യയിൽ വന്ന് പാർപ്പാക്കിയ ബാബാരത്തനെപ്പറ്റി ഇബ്നു ഹജറും അദ്ദഹബിയും പരാമർശിച്ചിട്ടുണ്ട് (സ്വൂഫിസം- ജോൺ എ. സുബ്ഹാൻ). ബിർസത്തനും ബാബാരത്തനും ഒരാളാണോ എന്നും സംശയിക്കപ്പെടുന്നുണ്ട്. ക്രി.വ. 847-ലെ സിറിയൻ ക്രിസ്ത്യൻ ചെമ്പേടിലുള്ള കൂഫീലിപിയും സാക്ഷിപ്പട്ടികയും ആദ്യകാല മുസ്‌ലിംകൾ പ്രബലരും നാടുവാഴികൾക്ക് വിശ്വസ്തരും ആയിരുന്നു എന്ന് തെളിയിക്കുന്നു. മുസ്‌ലിംകൾക്കു മുമ്പേ ഇവിടെയുള്ള ക്രിസ്ത്യാനികൾക്ക് വേണ്ടിയാണല്ലോ അവർ ദാനരേഖയിൽ ഒപ്പിട്ടത്. സാക്ഷിപ്പട്ടികയിൽ ഇബ്റാഹീം മകൻ മൈമൂൻ, മാനി മകൻ മഹ്മൂദ്, അലി മകൻ സുൽഹ്, അൽമർസിബാൻ മകൻ അമർ, ഈസാ മകൻ അൽഖാസിം തുടങ്ങിയവരാണുള്ളത്.

നാലം ഖലീഫയായിരുന്ന അലിയുടെ കാലത്ത് ഖജനാവ് കാത്തിരുന്നവരിൽ ഇന്ത്യക്കാരുമുണ്ടായിരുന്നതായി പറയപ്പെടുന്നു. ഇസ്‌ലാമിനുവേണ്ടി രക്തസാക്ഷികളായിത്തീർന്ന ആദ്യത്തെ ഇന്ത്യക്കാർ അവരാണത്രെ. മക്കാവിജയത്തെത്തുടർന്ന് പ്രവാചകന്റെ മുമ്പിൽ അഭയാർഥിയായിവന്ന കഅ്ബുബ്നു സുഹൈർ ആലപിച്ച ഖസ്വീദ വിശ്വപ്രസിദ്ധമാണ്. പ്രവാചകൻ അംഗവസ്ത്രമാണ് സമ്മാനമായി നൽകിയത്. പിന്നീടത് അംഗവസ്ത്രത്തിന്റെ ഖസ്വീദ എന്ന പേരിലാണ് അറിയപ്പെട്ടത്. 'അന്ധവിശ്വാസമാകുന്ന തമസ്സ് അരിഞ്ഞുനീക്കാൻ ഇന്ത്യയിൽ ശിൽപചാതുര്യത്തോടെ കടഞ്ഞെടുത്ത ഖഡ്ഗമാണങ്ങ്' എന്നാണതിൽ പ്രവാചകനെ പ്രശംസിച്ചിരുന്നത്. അറബികൾക്ക് ഇന്ത്യയുമായുള്ള സമ്പർക്കം അതിൽ പ്രതിഫലിക്കുന്നു. ഈ മന്ദമാരുതൻ ഇന്ത്യയിൽനിന്ന് വരുന്നതാണെന്ന നബിവചനം ഉള്ളതായി പറയപ്പെടുന്നു. അറേബ്യയും കേരളവും തമ്മിൽ പുലർത്തിയിരുന്ന സമ്പർക്കത്തിന്റെയും സൗഹൃദത്തിന്റെയും ചുമരെഴുത്തുകളാണിവയിലൊക്കെ തിളങ്ങുന്നത്. ഇതിന്റെയൊക്കെ വെളിച്ചത്തിൽ ഇസ്‌ലാം അറേബ്യയിലുണർത്തിയ നവോത്ഥാനത്തിന്റെ അലകൾ അതേ അവസരത്തിൽതന്നെ കേരളത്തിലും ചലനങ്ങളുളവാക്കിയിരിക്കുമെന്ന് തീർച്ചയാണല്ലോ. ഇസ്‌ലാംമതത്തിന്റെ ആരംഭഘട്ടത്തിൽതന്നെ അതിന് കേരളത്തിലും അനുയായികളുണ്ടായിരുന്നു എന്നും നേരത്തേ നിലവിൽ വന്ന അറബി കോളനികളും നാട്ടുകാരുടെ മതസഹിഷ്ണുതയും അതിനു വേരുപിടിക്കുന്നതിനുള്ള മണ്ണൊരുക്കിയിരുന്നു എന്നും, രാജാവിന്റെ മതപരിവർത്തനം ഇസ്‌ലാമിന്റെ വളർച്ചക്ക് കൂടുതൽ സഹായകരമായി എന്നുമുള്ള നിഗമനം.[4] അക്ഷരത്തിലും അർഥത്തിലും ശരിയാണെന്നും തെളിയുന്നു. ഇരിക്കൂർ ശ്മശാനത്തിൽ സനഃഖം സൂൻ (ഹിജ്റ 5) എന്ന് രേഖപ്പെടുത്തിയ ഒരു കല്ല് കണ്ടതായി 'മഹത്തായ മാപ്പിള സാഹിത്യ പാരമ്പര്യ'ത്തിൽ പരാമർശിച്ചിട്ടുണ്ട് (പേജ് 169).

പൂഞ്ഞാറിൽനിന്ന് കിട്ടിയൊരു നാണയത്തിന്മേൽ ഹിജ്റ 118 എന്നു കാണുന്നതായി കോഴിക്കോട് സർവകലാശാല ആർക്കിയോളജിക്കൽ വകുപ്പിലെ ജോൺ ഓച്ചന്തുരുത്ത് വെളിപ്പെടുത്തിയിരുന്നു. കായൽപട്ടണത്തുനിന്ന് ഹിജ്റ 71 എന്ന രേഖപ്പെടുത്തിയ നാണയങ്ങൾ ഈയിടെയാണ് കണ്ടെടുത്തത്. പന്തലായിനി കൊല്ലത്ത് ഒരു നീശാൻ കല്ലിന്മേൽ അലി ഇബ്നു ഉദോർമൻ ഹിജ്റ: 166-ൽ ഇഹലോകവാസം വെടിഞ്ഞു എന്ന് വ്യക്തമായും കണ്ടതായി പറയപ്പെടുന്നു (ഇന്നസ്സ്- മലബാർ അഞ്ചൻ ഗോ ഗസറ്റിയർ).

മക്കത്തുപോയ പെരുമാൾ പുറപ്പെടുന്നതിനു മുമ്പ് ഖാദിയാരെയും മുഹമ്മദീയരെയും നിയമിക്കാനും മക്കത്തേക്ക് കപ്പലോടിക്കാനുമുള്ള അവകാശം കുന്നലക്കോന്[5] നൽകുകയുണ്ടായി. പെരുമാൾ പുറപ്പെടുന്ന കാലത്തുതന്നെ മലബാറിൽ മുസ്‌ലിംകളുണ്ടായിരുന്നു എന്ന് ഇത് തെളിയിക്കുന്നു. ചലനാത്മകവും വിപ്ലവാത്മകവുമായ സ്വഭാവമുള്ള പ്രവാചകന്റെ മനുഷ്യസാഹോദര്യത്തിന്റെ സന്ദേശം (ജവഹർലാൽ നെഹ്റു-*ഇന്ത്യയെ കണ്ടെത്തൽ*) ദരിദ്രനും ചണ്ഡാലനും പൂർവ പാപങ്ങളുടെ വിലകൊടുക്കാൻ വിധിക്കപ്പെട്ടവരാണെന്ന വിശ്വാസം നിലനിന്നിരുന്ന കേരളത്തിൽ ആദ്യഘട്ടത്തിൽ തന്നെ പ്രകാശരശ്മികൾ പ്രസരിപ്പിച്ചിരിക്കണം. ജാതിവ്യവസ്ഥയും ഉച്ചനീചത്വവും പൈശാചികമായ ആരാധനാ മുറകളിലേക്കിവിടെ ബഹുഭൂരിപക്ഷത്തെ തള്ളിമാറ്റിയിരിക്കുകയായിരുന്നു. നവീകരിച്ച ഹിന്ദുമതം ജൈന-ബൗദ്ധ ദർശനങ്ങളുമായി ഏറ്റുമുട്ടിയിരുന്നതുകൊണ്ട് വളരെ പ്രക്ഷുബ്ധമായ അന്തരീക്ഷമാണിവിടെയുണ്ടായിരുന്നത്. അതുകൊണ്ട് തന്നെ ഹിന്ദുക്കൾക്കിടയിൽ ഉയർന്നുവന്ന നവോത്ഥാനസംരംഭങ്ങൾക്ക് ഇസ്‌ലാം ഒരു രാസത്വരകത്തിന്റെ ഫലം ഉളവാക്കിയിരിക്കാൻ സാധ്യതയുണ്ട്.[6] സർദാർ കെ.എം. പണിക്കർ വിശകലനം ചെയ്തതുപോലെ 'ശ്രീശങ്കരന്റെ തീവ്രമായ അദ്വൈതവാദം, എല്ലാ രൂപത്തിലുമുള്ള ദ്വൈതസിദ്ധാന്തങ്ങളെ നിരാകരിക്കാൻ അവതരിക്കപ്പെട്ട വേദങ്ങളെ ആധാരമാക്കി അദ്വൈതം സ്ഥാപിക്കാനുള്ള ശ്രമം,

ജന്മനാ ഉള്ള പരിശുദ്ധിയെ പുനരുജ്ജീവിപ്പിക്കലായി സ്വന്തം പ്രവർത്തനത്തെ പരിഗണിക്കൽ എന്നിവയിലെല്ലാം ഇസ്‌ലാമിന്റെ സ്വാധീനത പ്രകടമാകുന്നില്ലെന്ന് പറയാനാവില്ല' (*എ സർവേ ഓഫ് ഇന്ത്യൻ ഹിസ്റ്ററി*).

ഇന്ത്യയിലെ ഒരു രാജാവ് നബി തിരുമേനിക്ക് ഇഞ്ചി അടക്കംചെയ്ത ഭരണി സമ്മാനിച്ചതായി അബൂസഈദ് പറഞ്ഞതായി നബിവചന വ്യാഖ്യാനഗ്രന്ഥങ്ങളിലുണ്ട്. പെരുമാളുടെ മക്കായാത്രയെപ്പറ്റി പല രൂപത്തിലുള്ള വിവരണങ്ങളുണ്ട്. പെരുമാൾ പോയ ശേഷം 'നാലു പെരുമാക്കൾ വാണു. അഞ്ചാമത് ചേരമാൻ' എന്നാണ് *ഭാരതവിലാസ*ത്തിൽ അച്ചടിച്ച 'കേരളോൽപത്തി'യിൽ കാണുന്നത്. പത്നിയുടെ ആരോപണം വിശ്വസിച്ച പടമല നായരെ വധശിക്ഷക്ക് വിധിച്ച കഥയും അതിലുണ്ട്. പടമല നായർ ഒഴിഞ്ഞപ്പോഴാണ് പെരുമാളുടെ സൈന്യം ഒന്ന് കുറവ് ആയിരമായിത്തീർന്നത്. നാലാം വേദമുറപ്പിച്ചു അശുവിനു പോയാൽ (ഹജ്ജിന് ആവാം-ലേഖകൻ) മോക്ഷം കിട്ടുമെന്ന് പെരുമാളെ ഉപദേശിച്ചതും പടമല നായരാണ്. സിലോണിൽനിന്ന് മടങ്ങുകയായിരുന്ന ശൈഖ് ശിഹാബുദ്ദീൻ എന്ന അറബ്പണ്ഡിതനാണ് പെരുമാളെ മക്കത്തു പോകാൻ പ്രേരിപ്പിച്ചതെന്നും പറയപ്പെടുന്നുണ്ട്. അതെന്തായാലും

'തക്കത്തിലന്നു പെരുമാളിതരാക്കുളത്തിൽ
വക്കത്ത് ബൗദ്ധപരിഷക്ക് മഹാവിഹാരം
ഒക്കത്തരം പണിതതിനു മുഹമ്മദീയർ
മക്കത്ത് നോക്കുമൊരുപള്ളിനിലക്ക് കാണൂ'

(കേരളം- കുഞ്ഞിക്കുട്ടൻ തമ്പുരാൻ) എന്ന കവിതയിൽ പെരുമാളുടെ മതംമാറ്റത്തിന്റെയും ആദ്യത്തെ മുസ്‌ലിംപള്ളിയുടെയും ചരിത്രംതന്നെയാണ് പ്രതിപാദിക്കുന്നത്. ബൗദ്ധവിഹാരമാവാം മുസ്‌ലിം പള്ളിയാക്കി മാറ്റിയത്.പള്ളി എന്ന പദം തന്നെ പാലിഭാഷയിലുള്ളതാണ്. കേരളത്തിലെ ഇസ്‌ലാംമത പ്രചാരണത്തെപ്പറ്റി പൊന്നാനി കോടതിയിൽ ശൈഖ് സൈനുദ്ദീൻ നൽകിയ തെളിവിൽ അറേബ്യയിൽ നിന്നുവന്ന മുസ്‌ലിം മതപ്രചാരകരെപ്പറ്റി പ്രതിപാദിച്ചിട്ടുണ്ട്. 'അക്കൂട്ടത്തിൽ യോഗ്യനും വിദ്വാനുമായ ഒരു ശൈഖ് കൂടി ഉണ്ടായിരുന്നു. ആ വർത്തമാനം രാജാവ് അറിഞ്ഞപ്പോൾ അദ്ദേഹത്തെ കൊട്ടാരത്തിൽ വരുത്തി സൽക്കരിച്ചു. അദ്ദേഹം മക്കത്ത് മുഹമ്മദ് നബി ദൈവദൂതനാണെന്ന് വെളിപ്പെടുത്തിയതിനെപ്പറ്റിയും ഇസ്‌ലാം മതത്തെക്കുറിച്ചും പറഞ്ഞുകേൾപ്പിച്ചു. പിന്നെ രാജാവ് ഞാനും നിങ്ങളോടുകൂടി മക്കത്തേക്കു വന്ന് മുഹമ്മദ് നബിയെ കാണാൻ ആഗ്രഹിക്കുന്നു എന്ന് പറഞ്ഞു. ബന്തറിലുള്ള കപ്പൽക്കാരിൽ ഒരുവനുമായി മക്കത്തേക്കുള്ള യാത്രയെപ്പറ്റി നിശ്ചയങ്ങളെല്ലാം ചെയ്തു. അറേബ്യയിലെത്തിയ ശേഷം മക്കത്തുപോയി നബിയുമായി കൂടിക്കാഴ്ച നടത്തി' എന്ന അർഥശങ്കക്കിടമില്ലാത്തവിധം വിവരിച്ചിട്ടുണ്ട്. ഈ വിവരണവും രാജാവ് നബിയുടെ ജീവിതകാലത്താണ് മക്കത്ത് പോയതെന്ന് സ്ഥിരീകരിക്കുന്നതാണ്.

ഉമർ ഇബ്നു മുഹമ്മദ് സുഹ്‌റവർദിയുടെ *രിഹ്‌ലത്തുൽ മുലൂക്കിൽ* (രാജാക്കന്മാരുടെ യാത്ര) കുറേക്കൂടി യുക്തിപൂർവമായ രൂപത്തിലാണ് പെരുമാൾ കഥ അവതരിപ്പിക്കുന്നത്. കേരളത്തിനു പണ്ടേ മഹൽദ്വീപുമായി കച്ചവടബന്ധമുണ്ടായിരുന്നു. അവിടത്തെ ഭരണാധികാരി ഇസ്‌ലാം മത വിശ്വാസിയായി. അദ്ദേഹത്തിന്റെ ഉപദേശാനുസാരമാവണം പെരുമാൾ മതപരിവർത്തനത്തിനൊരുങ്ങിയത്. പെരുമാൾ മഹൽദ്വീപിലെത്തിയ ശേഷം അദ്ദേഹത്തെ തിരിച്ചു വിളിക്കാൻ ദ്വീപിലെത്തിയ രണ്ട് ബ്രാഹ്മണപണ്ഡിതന്മാർ അവിടെതന്നെ പാർപ്പാക്കി. അവരുടെ പിന്മുറക്കാരാണ് ഇന്ന് ദ്വീപിൽ 'ഇല്ല'ക്കാരായി അറിയപ്പെടുന്നവർ.

ജീവിതത്തിൽ വിരക്തി തോന്നിയ പെരുമാൾ രാജ്ഞിയെ അവഗണിച്ചു എന്ന ഒരു കഥയുണ്ട്. അതിൽ പ്രതിഷേധമുണ്ടായിരുന്ന രാജ്ഞി രാജാവിന്റെ മതംമാറ്റത്തിനെതിരായി ഗൂഢാലോചന നടത്താനോ (രഹസ്യവേഴ്ചക്കോ?) ആവാം മന്ത്രി കൃഷ്ണൻ മുൻജാദിനെ കിടപ്പറയിലേക്ക് ക്ഷണിച്ചത്. പെരുമാളോടൊപ്പം മക്കത്തുപോകാൻ മകനെ രാജ്ഞി അനുവദിച്ചില്ല. അതുകൊണ്ടാവണം മരുമകൻ മഹാബലി പെരുമാളെ അനുഗമിച്ചത്. മഹാബലിയാണ് മുഹമ്മദലിയായി കണ്ണൂർ അറയ്ക്കൽ രാജവംശം സ്ഥാപിച്ചതെന്നാണ് കരുതപ്പെടുന്നത്.

രാജ്ഞിയുടെ പ്രലോഭനത്തിന് വഴങ്ങാത്ത പടമലനായർക്ക് വധശിക്ഷ വിധിച്ചപ്പോഴാണ് അദ്ദേഹം മഹൽ ദ്വീപിലേക്ക് രക്ഷപ്പെട്ടതെന്നാണ് മറ്റൊരു പ ക്ഷം. അവിടത്തെ രാജാവിനോടൊപ്പം ബസ്വറയിലെത്തി. അവിടെവെച്ച് മാലിക് ദീനാർ എന്ന പണ്ഡിതനെ കാണാനിടയായി. അവർ മക്കത്തേക്ക് പുറപ്പെടുന്നതിനു മുമ്പ് ഗുൽസയ്യിദ് ഗുലാം മുഹമ്മദ് എന്ന വർത്തകൻ വഴി പെരുമാൾക്ക് ഒരു കത്തെത്തിച്ചു. പശ്ചാത്താപവിവശനായ പെരുമാൾ സിലോണിലേക്ക് പോവുകയായിരുന്ന ഗുലാം മുഹമ്മദിനോട് തിരിച്ചുവരുമ്പോൾ താനും മക്കത്തേക്ക് അനുഗമിക്കാമെന്ന് ഉറപ്പുകൊടുത്തു. അപ്രകാരം കൃഷ്ണൻ മുൻജാദിന്റെ ബന്ധുക്കളായ ചിലരോടൊപ്പം മക്കത്തേക്ക് പോയി എന്നാണ് പറയപ്പെടുന്നത്.

പെരുമാളുടെ മതംമാറ്റം ക്രി.വ. 822-ൽ ആണെന്നാണ് *തുഹ്ഫത്തുൽ മുജാഹിദീനിൽ* കാണുന്നത്. അത് പന്ത്രണ്ടാം നൂറ്റാണ്ട് ആദ്യമാവണമെന്നഭിപ്രായപ്പെടുന്നവരുണ്ട്.[7] പെരുമാൾ വാഴ്ച ഒഴിഞ്ഞതോടെ അവസാനിച്ച രാജവംശം ഒമ്പതാം

നൂറ്റാണ്ടിലാണ് കൊടുങ്ങല്ലൂർ ഭരിച്ചിരുന്നതെന്നാണ് മറ്റൊരു അഭിപ്രായം. ഏതായാലും എ.ഡി 216 മുതൽ 825 വരെയുള്ള പെരുമാക്കന്മാരുടെ പേർ വിവരപ്പട്ടിക പൊക്കിക്കാണിച്ച് മുഹമ്മദ് നബിയുടെ ജീവിതകാലത്ത് പെരുമാൾ മക്കത്ത് പോയിട്ടില്ലെന്ന് വരുത്തിത്തീർക്കാനുള്ള ശ്രമത്തെ ന്യായീകരിക്കാനാവില്ല. പെരുമാക്കളുടെ വംശചരിത്രം ഇന്നും അവ്യക്തമാണ്. കേരളത്തിലെ ഒരു രാജാവ് ഇസ്‌ലാമികദർശനത്തോടുള്ള ആദരവ് നിമിത്തം മക്കയിലും മദീനയിലും പോയിട്ടുണ്ടെന്ന കാര്യത്തിൽ പക്ഷാന്തരമില്ല. അത് ഒരു സാമൂതിരിയാണെന്ന് സമർഥിക്കാൻ ശ്രമിക്കുന്നവരുടെ അഭിപ്രായം കണക്കിലെടുത്താൽ മറ്റൊരു കോലത്തിരിയും മുസ്‌ലിമായിട്ടുണ്ടെന്നംഗീകരിക്കേണ്ടിവരും. സാമൂതിരിക്കും കോലത്തിരിക്കും പൂർവികനായ ഒരാളെ മതംമാറ്റക്കഥയുമായി ബന്ധിപ്പിക്കലാവും കൂടുതൽ ശരി.[8] രാജവംശത്തിന്റെ പ്രാബല്യത്തിനും പ്രതാപത്തിനും വേണ്ടി ദത്തെടുത്തും വിവാഹം വഴിയും കേരളത്തിലെ രാജാക്കന്മാർ പരസ്പരം ബന്ധപ്പെട്ടിരുന്നു. മക്കത്തു പോയ പെരുമാളുടെ മരുമക്കളായിരുന്നു തിരുവിതാംകൂർ റാണിയുടെ മകൻ കോഹിനൂറും ധർമടത്തെ ശ്രീദേവിയുടെ മകൻ മഹാബലിയും എന്ന് പറപ്പെടുന്നുണ്ടല്ലോ.

സഫാറിൽ കാണുന്ന ഒരു ഖബ്‌റിടത്തിൽ ഹിജ്റ 212-ൽ എത്തി 216-ൽ മരിച്ചു എന്നു കാണുന്നുണ്ടെന്നാണ് മറ്റൊരു അഭിപ്രായം. അതൊരു 'സാമിരി'യുടേതാണെന്ന് കരുതപ്പെടുന്നു. സാമിരിക്ക് അപരിചിതൻ, വിദേശി, കാവൽക്കാരൻ, ഉണർന്നിരിക്കുന്നവൻ എന്നൊക്കെ അർഥമുണ്ട്. ഖലീഫ അലിയുടെ ഖജനാവ് കാത്തിരുന്നവരും സാമിരിമാരായിരുന്നു. വിശുദ്ധ ഖുർആനിൽ മോശ(മൂസാ നബി)യുടെ കാലത്ത് സ്വർണപ്പശുവിനെ നിർമിച്ചു വിഗ്രഹാരാധനയിലേക്ക് ജനങ്ങളെ വഴിതെറ്റിക്കാൻ ശ്രമിച്ച ഒരു സാമിരിയെ പരാമർശിച്ചിട്ടുണ്ട്. ഈ സാമിരി എന്ന പദത്തിന്നാധാരം ഈജിപ്ഷ്യൻ ഷെവർ(അപരിചിതൻ, വിദേശി) ആണെന്നനുമാനിക്കാം (എ. യൂസുഫ് അലി, ഖുർആൻ പരിഭാഷയിലെ അടിക്കുറിപ്പ്, പേജ് 805, 807).

'കേരളത്തിലെ സ്വാതന്ത്ര്യസമര'മെന്ന പുസ്തകത്തിൽ സർദാർ കെ.എം പണിക്കർ സമർഥിക്കുന്നതുപോലെ ഇസ്‌ലാംമതം പ്രചരിച്ചതോടെതന്നെ അതിന്റെ സ്വാധീനത കേരളത്തിലും അനുഭവപ്പെട്ടു എന്നും, പെരുമാൾ ഇസ്‌ലാംമതം വിശ്വസിച്ചു മക്കത്തേക്ക് പോയി എന്നുമുള്ള നിഗമനത്തിന്റെ ശക്തമായ അടിത്തറയാണ് ഈ ചരിത്രാംശങ്ങളെല്ലാം നിരത്തുന്നത്. രാജാവിന്റെ മതംമാറ്റം പുതിയ മതത്തിന്റെ പ്രചാരണത്തിനു പ്രോത്സാഹനമായിത്തീർന്നിരിക്കണം. അതുകൊണ്ട് 'പലപ്പോഴും ചരിത്രം തനി പഴംപുരാണമാണ്. അല്ലെങ്കിൽ യാഥാർഥ്യവും സങ്കൽപവും ചേർന്നതാണ്. അതുമല്ലെങ്കിൽ പാരമ്പര്യം സൂക്ഷിക്കുന്ന ഏതെങ്കിലും സംഭവത്തിന്റെ അതിശയോക്തി കലർന്ന വിവരണമാണ്. വേർതിരിക്കാനാവാത്ത തരത്തിൽ ഊടും പാവുമായി ഭാവനാനുസൃതമായ ചരിത്രമായി ത്തീരുന്ന'തെന്ന പണ്ഡിറ്റ് നെഹ്റുവിന്റെ നിഗമനം (ഡിസ്കവറി ഓഫ് ഇന്ത്യ) പെരുമാളുടെ മതംമാറ്റക്കഥയെപ്പറ്റി സംശയിക്കുന്ന തോമമാരെ അനുസ്മരിപ്പിക്കേണ്ടതുണ്ട്.

പെരുമാൾ രഹസ്യമായാവണം തീർഥയാത്രക്കൊരുങ്ങിയത്. നാട്ടുകാരും രാജ്ഞിയും അതിനെതിരായിരുന്നു. "കൊടുങ്ങല്ലൂർ തുറമുഖത്തു നിന്ന് കപ്പൽ കയറി. കൊയിലാണ്ടി തൂക്കിൽ ഒരു ദിവസം പാർത്തു. പിറ്റേ ദിവസം ധർമടത്തെത്തി. ധർമപട്ടണം കോവിലകം രക്ഷിപ്പാൻ സാമൂതിരിയെ ഏൽപിച്ചു. കപ്പലിൽ കയറിയശേഷം കൊടുങ്ങല്ലൂർ നിന്നു വന്ന കപ്പൽക്കാരും മറ്റും പോയി ഏറെ യുദ്ധമുണ്ടായി. പിടി കൊടുക്കാതെ ശഹർ മുഖല്ല എന്ന ബന്തറിൽ ഇറങ്ങുകയും ചെയ്തു.' എന്നു ഹെർമൻ ഗുണ്ടർട്ട് പ്രകാശിപ്പിച്ച 'കേരളോൽപത്തി'യിലെ വിവരണം പെരുമാളുടേത് രഹസ്യ യാത്രയായിരുന്നു എന്നു സൂചിപ്പിക്കുന്നതാണ്. പെരുമാൾ അറേബ്യയിൽ വെച്ചു തന്നെ അന്തരിച്ചു എന്നു കരുതപ്പെടുന്നു. കൂടെ ഉണ്ടായിരുന്നവർ മലബാറിൽ പോയി മതപ്രചാരണം നടത്തണമെന്ന് അതിനു മുമ്പേ തീരുമാനിച്ചിരിക്കാൻ സാധ്യതയുണ്ട്. ജാതിവ്യവസ്ഥക്കും പൗരോഹിത്യത്തിനും ദാർഢ്യം കൂടിയ സാഹചര്യത്തിൽ പെരുമാളുടെ മതംമാറ്റം പരസ്യമാക്കുന്നത് ഇസ്‌ലാം മതപ്രചാരണത്തെ പ്രതികൂലമായി ബാധിക്കുമെന്ന ആശങ്ക ഉളവാകുന്നത് സ്വാഭാവികമാണല്ലോ. ചിറക്കൽ കടലായി ക്ഷേത്രത്തിൽ പൂർവികൻ ചെയ്ത പാപത്തിന് പരിഹാരമായി കൃഷ്ണന് പായസം നിവേദിക്കുന്ന പതിവ് ഇന്നുമുണ്ട്. ഇരണിയിലെ ആറാട്ടുത്സവത്തോടനുബന്ധിച്ച് ക്ഷേത്രക്കുളത്തിൽ ആനയെ ഇറക്കി പെരുമാളെ തിരയിക്കുന്ന പതിവ് പെരുമാൾ രാജ്യം വിട്ടത് രഹസ്യമായാണെന്ന് സൂചിപ്പിക്കുന്നതാണ്.

"ഇസ്‌ലാം രൂഢമൂലമാക്കിയ സുഗന്ധച്ചെടിയുടെ പരിമളം ഇതര സമുദായക്കാർക്കും രാജാക്കന്മാർക്കും ആകർഷകമായി തോന്നിയതുകൊണ്ട് ആദ്യം മലയാളത്തിൽ വന്ന ചെറുസംഘം മുസ്‌ലിംകൾ ഉത്തരോത്തരം അഭിവൃദ്ധി പ്രാപിക്കുകയും അന്യസമുദായക്കാരുമായി സൗഹാർദത്തിൽ വർത്തിക്കുകയും ചെയ്യുന്ന ആ പ്രവണതയാണ് മതപ്രചാരണത്തിന്റെ ആദ്യഘട്ടത്തിൽതന്നെ വൈജന്തി ഉയർത്തിയത്" (തുഹ്ഫത്ത്).

ധർമടത്തു കപ്പലിറങ്ങിയ മാലിക് ദീനാറുടെ സംഘത്തിൽ നാൽപത്തി നാലു പേരാണുണ്ടായിരുന്നത്. സാഹോദര്യത്തിന്റെ സന്ദേ

ശവും മാലിക് ദീനാറുടെയും സംഘത്തിന്റെയും ലളിതജീവിതവുമാണ് കേരളീയരെ ആകർഷിച്ചത്. ധർമടത്തുനിന്നാണീ സംഘം കൊടുങ്ങല്ലൂർക്ക് പോയത്. ബഹുമാന്യനായ ശറഫുബ്നു മാലിക്, ഭാര്യ ഖുമരിയ്യ എന്ന സ്ത്രീ, അവരുടെ മക്കൾ, അനുയായികൾ എന്നിവരടങ്ങിയ സംഘം ആദ്യംതന്നെ കൊടുങ്ങല്ലൂരാണ് കപ്പലിറങ്ങിയതെന്നാണ് *തുഹ്ഫത്തുൽ മുജാഹിദീനി*ൽ വിശദീകരിക്കുന്നത്. മാലിക് ദീനാർ കൊടുങ്ങല്ലൂർ താമസമുറപ്പിച്ചു. മലബാറിലെ മതപ്രചാരണത്തിനു മാലികുബ്നു ഹബീബിനെ നിയോഗിച്ചു. മാലികുബ്നു ഹബീബാണ് തെക്കൻ കൊല്ലത്തെ പള്ളി പണിയിച്ചത്. ഭാര്യയെ അവിടെ താമസിപ്പിച്ച ശേഷമാണ് മാലികുബ്നു ഹബീബ് ഹേലി (ഏഴിമല), മഞ്ചല്ലൂർ (മംഗലാപുരം) തുടങ്ങിയ സ്ഥലങ്ങളിൽ പര്യടനം നടത്തിയത്. തെക്കൻ കൊല്ലം, കൊടുങ്ങല്ലൂർ, ചാലിയം, ശ്രീകണ്ഠപുരം, ഏഴിമല, കാസർകോട്, മംഗലാപുരം എന്നിവിടങ്ങളിലാണ് ആദ്യഘട്ടത്തിൽ നിർമിച്ച പള്ളികളുള്ളത്. ചാലിയത്ത് ജഅ്ഫറുബ്നു സുലൈമാനും മാഹിയിലും ചോമ്പാലും ജഅ്ഫറുബ്നു മാലികും ധർമടത്ത് ഹസനുബ്നു മാലിക്കും മറ്റുമായിരുന്നു ഖാദിമാർ. ഒന്നിലധികം പള്ളികളിൽ ഒരാൾ ഖാദിയായത് അർഹതയുള്ളവർ കുറവായതിനാലാവാം. കേരളത്തിലെ നാടുവാഴികൾ തന്നെ ഇസ്ലാം മതപ്രചാരണത്തെ പ്രോത്സാഹിപ്പിച്ചിരുന്നു. നാവികസൈന്യത്തെ സുശക്തമാക്കുന്നതിനാവാം കടലോരത്തെ മുക്കുവകുടുംബങ്ങളിൽനിന്ന് ഒന്നോ രണ്ടോ പേർ മുസ്ലിം മതത്തിൽ ചേരണമെന്ന് സാമൂതിരി കൽപിച്ചത് (സാമൂരിയൻസ് ഓഫ് കാലിക്കറ്റ്).

പരപ്പനങ്ങാടിയിലെ നാടുവാഴി അറബികളെ ആദരിച്ചിരുത്തി അതിലെ കുളിച്ചു കയറിവരുന്ന ഏത് കേരളീയ അംഗനയെ തൊട്ടാലും അവരെ വിവാഹം കഴിച്ചുകൊടുക്കാമെന്ന് വാഗ്ദാനം ചെയ്ത കഥ പ്രശസ്തമാണ്. രാജകുടുംബവുമായി ബന്ധപ്പെട്ട കന്യകയെ ആണത്രെ അറബി സ്പർശിച്ചത്. അവരുടെ വിവാഹബന്ധത്തിൽ പിറന്നവരാണ് നഹാ കുടുംബത്തിന്റെ പൂർവികരെന്ന് പറയപ്പെടുന്നു.

എ.ഡി 822-ൽ കടലെടുത്തു നശിച്ച കൊല്ലം പട്ടണത്തെ ഉദ്ധരിച്ചത് മീർസാ പീർ എന്ന പാർസി വ്യാപാരിയാണെന്ന് പറയപ്പെടുന്നുണ്ട്. കൊല്ലത്ത് നബിജി എന്നു വിളിക്കപ്പെടുന്ന ഒരു മുസ്ലിം ഉണ്ടെന്ന് ക്രി.വ. 1009-ലെ ഒരു കപ്പൽ യാത്രക്കാരനായ ബുസുറുബ്നു ശഹരിയാർ അദ്ദേഹത്തിന്റെ *അഞ്ചാബുൽ ഹിന്ദി*ൽ രേഖപ്പെടുത്തിയിട്ടുണ്ട്. കന്യാകുമാരി മുതൽ കൊല്ലം വരെ കുളച്ചിൽനിന്ന് കുടിയേറിപ്പാർത്ത ആദ്യകാല മുസ്ലിംകളാണുണ്ടായിരുന്നത്. കുളച്ചിലിലെ മതപ്രചാരണത്തിലും മലബാറിനു പങ്കുണ്ടായിരുന്നു എന്നനുമാനിക്കേണ്ടിയിരിക്കുന്നു. തലശ്ശേരിയിലെ കേയിമാരുടെ പൂർവികർക്ക് അവിടെ ഭൂസ്വത്തുണ്ടായിരുന്നു. അവിടത്തെ പള്ളികളുമായും അവർക്ക് ബന്ധമുണ്ടായിരുന്നു. തേങ്ങാപട്ടണം, ആളൂർ, കോട്ടോർ, തക്കല തുടങ്ങിയ സ്ഥലങ്ങളിലും ആദ്യകാല മുസ്ലിംകളുണ്ടായിരുന്നു. തെങ്കാശിയിൽനിന്ന് ഒരു മുസ്ലിംസന്യാസി അവിടെ പാർപ്പാക്കിയെന്നും അദ്ദേഹത്തിന് നാടുവാഴി കുറേ ഭൂമി കരമൊഴിവാക്കി പതിച്ചുകൊടുത്തു എന്നുമൊരു ഐതിഹ്യമുണ്ട്. അദ്ദേഹമാണ് നാട്ടുകാരെ ഇസ്ലാമിലേക്കാകർഷിച്ചതെന്നതും പറയപ്പെടുന്നു. അതെന്തായാലും കൊല്ലത്തുനിന്നാവണം ഇസ്ലാംമത പ്രചാരണം ദക്ഷിണ കേരളത്തിലേക്ക് വ്യാപിച്ചത്. ബിജാപൂർ, ഗോൽകൊണ്ട സൈന്യങ്ങളോടൊപ്പം വന്നവരുടെ പിന്മുറക്കാരാണ് ദക്നി മുസ്ലിംകൾ.

സമാധാനപരമായ മാർഗത്തിലല്ലാതെ ഇസ്ലാംമതം പ്രചരിപ്പിക്കപ്പെട്ടിട്ടില്ലെന്നു തെളിയിക്കുന്നതാണ് കേരളത്തിലെ അനുഭവങ്ങൾ. ഈ മാർഗം ജമാലിയ (സുന്ദരം) എന്നാണ് വിശേഷിപ്പിക്കപ്പെടുന്നത്. മുസ്ലിംകളെ അറേബ്യയിലെയും മറ്റും പ്രാകൃത സമൂഹം വേട്ടയാടാൻ തുടങ്ങിയപ്പോൾ മാത്രമാണ് ആത്മരക്ഷക്കുവേണ്ടി ജലാലിയ (പ്രൗഢമായ) മാർഗം അവലംബിക്കാൻ പലപ്പോഴും നിർബന്ധിതരായത്. ഇന്ത്യയിൽ അത്തരമൊരവസ്ഥാവിശേഷം ഒരിക്കലും സംജാതമായിട്ടേ ഇല്ല. അതുകൊണ്ടാണ് 'ഇന്ത്യയെ കണ്ടെത്തലി'ൽ ഒരിക്കലും ഇസ്ലാമികാക്രമണം ഇന്ത്യയുടെ നേരെ ഉണ്ടായിട്ടില്ലെന്ന് പണ്ഡിറ്റ് നെഹ്റു അർഥശങ്കക്കിടയില്ലാത്തവിധം വ്യക്തമാക്കിയത്. അദ്ദേഹം വിശദീകരിച്ചതുപോലെ 'ഒരു തുർക്കി ആക്രമണം ഉണ്ടായിരുന്നു. ഒരു അഫ്ഗാൻ ആക്രമണവും.' അഫ്ഗാൻകാരെ ഇന്ത്യയുടെ അതിർത്തിയിലുള്ള ഒരു സമൂഹമായി കണക്കാക്കും. അവർ ഇന്ത്യക്ക് അപരിചിതരായിരുന്നില്ല. അവരുടെ രാഷ്ട്രീയാധിപത്യത്തിന്റെ കാലത്തെ ഇന്തോ-അഫ്ഗാൻ കാലഘട്ടമെന്നാണ് വിശേഷിപ്പിക്കേണ്ടത്. മുഗളർ പുറത്തുള്ളവരും വിദേശികളുമായിരുന്നു. പക്ഷേ, അവരും അതിവേഗം ഇന്ത്യയുടെ ഘടനയിലൊതുങ്ങി. അവരൊക്കെ ഇന്ത്യയെ തങ്ങളുടെ മാതൃഭൂമിയായി അംഗീകരിച്ചവരാണ്. തങ്ങളുടെ ആശയാഭിലാഷങ്ങളെ ഭാരതത്തിന്റെ മണ്ണിലർപ്പിച്ചു ഭാരതവത്കരണത്തിനു വിധേയരായവരുമാണ്.


റഫറൻസ്

1. റിഡിൽസ് ഓഫ് ത്രീ ഓഷ്യൻസ്- അലക്സാണ്ടർ കൊണ്ട്രട്ടൊപ്പ്
2. കേരളത്തിലെ സ്വാതന്ത്ര്യ സമരം- സർദാർ കെ.എം. പണിക്കർ
3. ഇൻഫ്ളുവൻസ് ഓഫ് ഇസ്ലാം ഓൺ ഇന്ത്യൻ കൾചർ-താരാചന്ദ്
4. മാപ്പിള മുസ്ലിംസ് ഓഫ് കേരളം- ആർ. മില്ലർ
5. ദി സാമോരിയൻസ് ഓഫ് കാലിക്കറ്റ്- കെ.വി. കൃഷ്ണയ്യർ.
6. ഇൻഫ്ളുവൻസ് ഓഫ് ഇസ്ലാം ഓൺ ഇന്ത്യൻ കൾചർ-താരാചന്ദ്
7. കൾച്ചറൽ സിമ്പയോസിസ്-എം.ജി.എസ് നാരായണൻ
8. സ്റ്റഡീസ് ഇൻ കേരള ഹിസ്റ്ററി-ഇളംകുളം കുഞ്ഞൻ പിള്ള